മന്ത്രസേവാബലംകൊണ്ടോ നിനക്കെന്റെ
മാർഗ്ഗംതടുക്കുവാൻ ശക്തിയുണ്ടായതും
മന്ത്രവും തന്ത്രവും മററുള്ളവിദ്യയും
മാരുതപുത്രനോടേതും ഫലംവരാ.
ക്രന്നൻമടിച്ചെന്നാൽ ഗോപുരംകുത്തുമോ
വാനരന്മാരെന്തു കാട്ടുന്നതമ്മോട്ട്?
വാനരാ! നില്ലെന്നടുക്കുന്നനേരത്തു വൃ ൩൦
വാലുമുയർത്തിപ്പറക്കും കുരങ്ങുകൾ;"
ഇത്തരംഭീമന്റെ ദുർഭാഷണംകേട്ടു
വൃദ്ധൻചിരിച്ചുപറഞ്ഞു പതുക്കവെ:—
"മർക്കടനെന്നുനീ ധിക്കരിക്കേണ്ടടോ,
മർക്കടന്മാരിലും മുഷ്കരന്മാരുണ്ട്
പണ്ടൊരു മർക്കടനല്ലയോ പംക്തി
കണ്ഠനെന്നുണ്ടായ നക്തഞ്ചരേന്ദ്രനെ
വാലുകൊണ്ടാശു വരിഞ്ഞുകെട്ടിക്കൊണ്ടു
നാലുസമുദ്രങ്ങൾ ചാടിക്കടന്നതും
മറെറാരു ദേഹം മഹാവാരിരാശിയെ വൃ ൪൦
സത്വരം ചാടിക്കടന്നുചെന്നഞ്ജസാ,
ശങ്കകൂടാതെ നിശാചരവീരന്റെ
ലങ്കയിൽപുക്കു ഭയങ്കരന്മാരായ
കിങ്കരന്മാരെപ്പലരെ വധിച്ചതും
തൻകേളികാനനം തല്ലിത്തകർത്തതും
ഹുങ്കാരമോടുരണത്തിന്നടുത്തൊരു
ലങ്കേശപുത്രന്റെ കണ്ഠംമുറിച്ചതും

പങ്കേരുഹാക്ഷിയാം വൈദേഹിതന്നുടെ
സംക്ലേശമെല്ലാം പറഞ്ഞുകളഞ്ഞതും
യുദ്ധത്തിനെത്തിയ നക്തഞ്ചരേന്ദ്രന്റെ വൃം
തേത്തിലാമ്മാറു ചാടിയോടിക്കൊണ്ടു
ചണ്ഡമായുള്ളോരു പാണിസ്ഥലംകൊണ്ടു
ഗണ്ഡസ്ഥലങ്ങളിൽ താഡനംചെയ്തതും;
മാനമുള്ളാളുകൾ നമ്മുടെജാതിയിൽ
ഞാനറിയുന്നു പലരുണ്ടു പാണ്ഡവാ!
മർക്കടൻ മർക്കടനെന്നതിങ്ങിനെ
ധിക്കരിയാതെ ഗമിക്കനെല്ലസഖേ!"
എന്നതുകേട്ടുപറഞ്ഞു വൃകോദര-
''നെന്നുടെസ്വാമി ഗുരുനാഥനഗ്രജൻ
ശ്രീരാമദാസൻ പവനാത്മജനത്രേ വൃന്ദം
ശ്രീഹനുമാൻ മഹാവീര്യപരാക്രമൻ
അദ്ദേഹമെങ്ങു ഭവാനെങ്ങുമാഹന്ത!
ദുർദ്ദേഹവൃദ്ധപ്ലവംഗ! മതി മതി!
പക്ഷീന്ദ്രനുണ്ടു ഗരുഡനെന്നോർത്തിട്ടു-
മക്ഷികൾക്കുട്ടം മദിക്കുംകണക്കിനെ
ശ്രീരാമദാസന്റെ വംശേജനിക്കയാൽ
പാരംനിനക്കുമഹംഭാവമിങ്ങിനെ."

ഉദ്ധതമതിനരപതിതന്നുടെ വാക്കുകൾകേട്ടു
ബുദ്ധിയിലതികനിവുകലർന്നു കുതുകമിയന്നു ഹനുമാൻ,
വർദ്ധിതതരധവളഹിമാചലസന്നിഭതുംഗശരീരൻ വൃം
നെട്ടുതാകിനകൊടിമരമെന്നകണക്കെ തടിച്ചൊരുവാലും
തുടുതുടനയനങ്ങളുമമ്പൊടു ചെമ്പുകിടാരംപോലെ.

കുടിലാകൃതിശശികലപോലെവിളങ്ങിന ദന്തകദംബം
ചടുലസ്ഫുടസടകളുമിടകലരുന്ന ഭയങ്കരമുഖവും
പരിഘത്തൊടുപടപൊരുതീടിനപൃഥുതരകരദണ്ഡയുഗം
കരതലനഖനികരനികായവുമുല്ക്കടകണ്ഠമകുണ്ഠം
ഗിരിവരസമമാകിന മാറിടമുരുതരമുദരമുദാരം
ഉരുതരകടിതടമഥതുടകളുമുടമയിലതിഗംഭീരം
ലങ്കാപുരഗോപുരമതിലുതകത്തോരു ജംഘായുഗളം
കിങ്കരകുലമിടിപൊടിയാക്കിന പടുതരമടിമലർവടിവും
ശങ്കര! ശിവ! ഭുവനഭയങ്കരമാകിന വിപുലശരീരം
ശശധരനിഭധവളമതിങ്ങനെ വിരവൊടുകാട്ടീഹനൂമാൻ
ഉൽക്കടകടുദീർഘധ്വനിനാദവുമത്ഭുതകിലുകിലരവവും
മർക്കടകുലമകുടമഹാമണിതന്നുടെ തടിയുടെവടിവും
കർക്കശതരകരചരണാദികളും ഭീഷണവേഷവിശേഷം
മുഷ്കരമതുമൂന്നുജഗത്തിലുമുത്തമമെത്രവിചിത്രം!
അംബരതലമൊക്കെനിറഞ്ഞുകവിഞ്ഞു വിളങ്ങിനരൂപം
അംബുധിയുടെ ലംഘനസമയസമുദ്ധൃതമെന്നതുപോലെ
വെണ്മയിലൊരു വിന്ധ്യമഹാചലശിഖരമതെന്നകണക്കെ
കണ്മിഴികളിലമ്പൊടുകണ്ടു വിരണ്ടുവൃകോദരവീരൻ വൻം
എന്തൊരുമറിമായമതിങ്ങനെ സംഗതിവന്നതിദാനീം
എന്തിനിഞാനിഹചെയ്യേണ്ടതുമെന്തൊരുവിസ്മയമേവം
ചിന്തയിലുടനിങ്ങിനെതിങ്ങിന തീവ്രതരംഭയമോടേ
കുന്തികുമാരൻവിരവൊടു പരവശഭാവമിയന്നതദാനീം
ലക്ഷണമതുകേട്ടു ധരിച്ചു തെളിവൊടുകണ്ഠദശായാം
തൽക്ഷണമുളവായിതുചേതസി മൽഗുരുഹനുമാൻതന്നെ

ലക്ഷ്മണപൂർവ്വജന്റെഭക്തശിരോമണിമാരുതിവീരൻ
രാക്ഷസകുലശലഭഹുതാശനനിത്ഥമറിഞ്ഞഥഭീമൻ.
„ജയജയജയ! ജനകസുതാപതിദൂത! മഹാഗുണരാശേ!
ജയജയ! ജയ! ജാനകിമാനസസരസിജസവിതൃമഹാത്മൻ!
ജയജയജലരാശിവിലംഘിന, ജയജയജഗതീബന്ധോ,
ജയജയ ഹനൂമന്നിതിനുതിയോടെവീണു വണങ്ങിപദാ
[ന്തേ.
വാനരകുലവീര! വരഗുരുളകധീര! വാരിധിഗംഭീര!
വരഗുണഗണസാര! നിശിചരകുലകാല!
നിസ്സ്പൃതമരണവിലോല! നിരുപമകുലശീല!
താഡിതദശവദന! തരുനികരകൃതസദന!
പാടലസുമവദന! പുരഹരരിപുദഹന
നിൻതിരുവടിയുടെ പദയുഗള-
ച്ചെന്തളിരതികരുണം, ഇഹശരണം
ചിന്തയിലിടമിനിവിളയാടുക ൻഹം
ചിതമൊടുതവചരണം ശരണം”

ഇത്ഥംവണങ്ങിസ്തുതിക്കുന്നഭീമന്റെ
ഹസ്തങ്ങൾരണ്ടും പിടിച്ചുകപീശ്വരൻ
നക്തഞ്ചരാസ്ത്രങ്ങളേറ്റുവട്ടുകെട്ടി
വിസ്താരമായുള്ള തന്നുടെമാറത്തു
ചേർത്തുപുണർന്നുകൊണ്ടാപാദമസ്തകം
പേർത്തുപേർത്താശ്രുതലോടിക്കരംകൊണ്ടു
മൂർദ്ധാവുതൊട്ടങ്ങനെഗ്രഹിച്ചീടിനാൻ
മാർത്താണ്ഡശിഷ്യനാം മർക്കടാധീശ്വരൻ;

ഭീമസേനാ! മഹാവീരാ! ധരിക്കനീ
രാമഭദ്രസ്വാമിതന്നെയും ധ്യാനിച്ചു
താമസംകൂടാതെ പോയാലുടൻനിന്റെ
കാമസംപ്രാപ്തിക്കു ബാധയില്ലെന്നുമേ,
രാമായണംകഥ കേട്ടുകൊൾക ഭവാൻ
ആമോദമോടെ ചുരുക്കിപ്പറഞ്ഞിടാം
സാമോദമൊന്നിതുകേട്ടുകൊണ്ടീടുക
ക്ഷേമോദയംരാമഭദ്രലീലാമൃതം
മാർത്താണ്ഡവംശേ ദശരഥൻതന്നുടെ
പുത്രനായ്വന്നുപിറന്നു നാരായണൻ
ഉത്തരകോസലത്തിങ്കലയോദ്ധ്യയെ-
ന്നുത്തമശ്രീരാജധാനിയിൽമേവുന്ന
കൌസല്യതന്നുടെ പുത്രൻ രഘൂത്തമൻ
കൈകേയിതന്നുടെ പുത്രൻ ഭരതനും
തത്രപിന്നെസ്സുമിത്രാത്മജൻ ലക്ഷ്മണൻ
ശത്രുഘ്നനും നാൽവരിങ്ങനെജാതരായ്.
അത്രാന്തരേ വിരവോടുവിശ്വാമിത്ര
സത്രംമുടക്കുന്ന ദുഷ്ടരെക്കൊല്ലുവാൻ
വില്ലുംശരവുമെടുത്തു പുറപ്പെട്ടു
തെല്ലുംമടിയാതെ താനുമനുജനും
കാടകംപുക്കൊരു നേരത്തുവന്നൊരു
താടകയെക്കൊലചെയ്തു രഘൂത്തമൻ
സിദ്ധാശ്രമംപുക്കു നിൽക്കും വിധൌതത്ര
ബദ്ധാവധാനമഖം മുടക്കീടുവാൻ

വന്നസുബാഹുപ്രമുഖവൃന്ദങ്ങളെ –
ക്കൊന്നുടൻ യാഗവും രക്ഷിച്ചു രാഘവൻ
ചെന്നങ്ങഹല്യയ്ക്കു മോക്ഷംകൊടുത്തുടൻ
പിന്നെജ്ജനകന്റെ മന്ദിരം പ്രാപിച്ചു
ത്ര്യംബകംപശുപതിവില്ലങ്ങുതന്നുടെ
കൈയിലെടുത്തുകുലച്ചു മുറിച്ചുടൻ
സീതാവിവാഹവുംചെയ്തുമുദാ തന്റെ
സോദരന്മാരും വിവാഹംകഴിച്ചിതു;
മാർഗ്ഗത്തെവന്നുതടുത്തു കടുത്തൊരു
ഭാർഗ്ഗവരാമനെക്ഷിപ്രം ജയിച്ചുടൻ
സാകേതമന്ദിരം പുക്കുടൻ സീതയാ-
സാകംവസിച്ചു സുഖിച്ചു രഘൂത്തമൻ;
ഭവ്യനായുള്ള ദശരഥപുത്രനു
യൌവനരാജ്യാഭിഷേകവും ഭാവിച്ചു
ദൈവബലേന മുടക്കിനാൾ കൈകേയി
കൈവല്യശീലൻ പുറപ്പെട്ടു കാനനേ;
പ്രാപിച്ചു സൌമിത്രി സീതാസമേതനായ്
ഭൂപാലനന്ദനൻ ഭൂപൻ മഹാരഥൻ.

ധരിച്ചുവല്കലംപിന്നെപ്പിതിച്ചുചെഞ്ചിടാഭാരം
തിരിച്ചുമൂവരും ഗംഗാതരിച്ചു ചിത്രകൂടത്തിൽ
വസിച്ചുകാന്തികൾകൊണ്ടുല്ലസിച്ചു മൂവരുമപ്പോൾ
ഗ്രഹിച്ചുദേവലോകത്തെ ഗമിച്ചുതാതനെന്നിത്ഥം
വഹിച്ചുതല്പദാംഭോജേ പതിച്ചോരു ഭരതനെ
തനിച്ചു പാദുകംനൽകിയയച്ചിട്ടത്രിയെച്ചെന്നു

നമിച്ചുദണ്ഡകാരണ്യേവസിച്ചു രാഘവൻ തത്ര
മതിച്ചോരുവിരാധനെ വധിച്ചുമാമുനിമാരെ
സ്തുതിച്ചുതീൎത്ഥവുമാടി നടന്നുഘോരകാന്താരേ ൯൦
കടന്നുമെന്നഗസ്ത്യൻെറ ഗൃഹത്തിലങ്ങകംപുക്കു;
ഉടനെവന്ദനംചെയ്തു പരിചോടെ മുദാ ഗോദാ-
വരിതീരെ വസിക്കുമ്പോൾ വരിപ്പാനാഗ്രഹത്തോടെ
വരുന്നശൂൎപ്പണഖേടെ മുലയുംമൂക്കുമൂക്കേടെ
കരവാൾകൊണ്ടുടനാശു ഛേദനംചെയ്തു സൌമിത്രി
കരഞ്ഞുശൂൎപ്പണഖപോയ് ഖരൻതന്നോടറിയിച്ചു;
ഖരനും ദൂഷണൻതാനും കരുത്തുള്ളത്രിശിരാവും
പരന്ന വൻപടയുമായ് വരുന്നനേരമേ രാമൻ
കടുത്തസായകം ചാലേതൊടുത്തുരാഘവൻവേഗാൽ
അടുത്തരാക്ഷസന്മാരെക്കെട്ടുള്ളകാലന്നുക്കാക്കി; ൯൫
അതുകേട്ടു ദശഗ്രീവനതിലേററം കയൎത്താശു
ചതിപ്പാനായ് പുറപ്പെട്ടു മുനിവേഷമവൻപൂണ്ടു.

അമ്മാമനാകുന്ന മാരീചനെച്ചെന്നു
പൊന്മാൻവടിവാക്കി വിട്ടുദശാനനൻ;
സമ്മോഹമുണ്ടാക്കി രാമൻെറ പത്നിക്കു
തന്മായകൊണ്ടാശു വേറാക്കിവേഗേന
മട്ടോൽമൊഴിയായ സീതയെത്തൽക്ഷണം
കട്ടുരഥത്തിൽക്കരേറിഗ്ഗമിക്കുന്ന
ദുഷ്ടനെച്ചെന്നു തടുന്ന ജടായുവെ
വെട്ടിവധിച്ചു കളഞ്ഞുദശാനനൻ ൧൦൦
ചട്ടററലങ്കാപുരത്തെപ്രവേശിച്ചു

കഷ്ടമദ്ദേവിയെത്തത്ര വെച്ചീടിനാൻ.
മാരീചമാനിനെക്കൊന്നൊരു രാഘവൻ
തൽപ്രാണദേവിയെക്കാണാഞ്ഞുഖിന്നനായ്
തമ്പിയോടൊന്നിച്ചു തേടിനടകൊണ്ടു
വമ്പിച്ചകാനനേ വന്നു ചരിച്ചൊരു
വമ്പനാം ഗൃദ്ധ്റനെ സംസ്കരിച്ചീടിനാൻ.
കമ്പംവെടിഞ്ഞുകബന്ധനേയുംകൊന്നു
സമ്പന്നമോദം ശബരിക്കുമോക്ഷവും
സംഭാവനംചെയ്തു താനുമനുജനും
പമ്പകടന്നു നടന്നുവരുംവിധൌ
വ്യഗ്രതകൂടാതെ ഞാൻ ചെന്നുവന്ദിച്ചു-
നുഗ്രഹം വാങ്ങിമഹാഗിരിതന്നുടെ
അഗ്രവല്ലരെഭയപ്പെട്ടിരിക്കുന്ന
സുഗ്രീവനോടൊത്തു സഖ്യവുംചെയ്യിച്ചു
ഉഗ്രങ്ങളായുള്ള സാലങ്ങളുംമുറി-
ച്ചുഗ്രനാം ബാലിയെബ്ബാണേന രാഘവൻ
നിഗ്രഹിച്ചമ്പോടുരാജ്യപ്രഭുത്വവും
സുഗ്രീവനാക്കിക്കൊടുത്തു വാഴിച്ചിതു.
ദിക്കുകൾനാലിലും ജാനകീദേവിയെ
ചിക്കെന്നുതേടുവാനായിപ്പുറപ്പെട്ട
മർക്കടന്മാരുടെ കൂട്ടമങ്ങായതിൽ
തെക്കോട്ടുതേടുവാൻ ഞാനും പുറപ്പെട്ടു
അക്കടൽചാടിക്കടന്നു വൈരിക്കെന്ന-
രക്കന്റെ ലങ്കാപുരത്തേയും പ്രാപിച്ചു
മൈക്കണ്ണിമാർമിഴിയാളെയും കണ്ടുഞാൻ

തൃക്കാഴ്ചവച്ചിതുരാമാംഗുലീയകം
ചൊൽക്കൊണ്ട രാമദേവൻെറ കൃപകൊണ്ടി-
തൊക്കെയും സാധിച്ചുഞാനും വൃകോദരാ.

മേടിച്ചുചൂഡാമണി ഒടിച്ചുകല്പകവൃക്ഷം
മുടിച്ചുകാനനമെല്ലാം പൊടിച്ചുരാക്ഷസന്മാക്കി-
ട്ടടിച്ചുമേഘനാദൻതാൻ പിടിച്ചുമൽക്കരംകെട്ടി-
പ്പിടിച്ചുരാവണൻമുൻപിൽഗമിച്ചുരാക്ഷസൻകണ്ടു
ചിരിച്ചുനമ്മുടെവാലും കരിച്ചുവൈരികളും വ-
ന്നടുത്തു ഞാനമപ്പോൾ വാലെടുത്തു മാളികയ്ക്കു തീ-
കൊടുത്തു സംഭ്രമമൊന്നു കടുത്തു സംപ്രഹാരത്തി-
ന്നടുത്തു വന്നവൎക്കെല്ലാം കടുത്തു ദുഷ്ടരെ നാണം-
കെടുത്തു ലങ്കയുംചുട്ടു കരിച്ചുഭസ്മമാക്കിക്കൊ-
ണ്ടമൎത്തുവൈരിവൃന്ദത്തെ യമത്തിവച്ചുഞാമ്പോന്നു
സമസ്തമങ്ങറിയിച്ചു പോരിനായിപ്പുറപ്പെട്ടു
പാരാതെകപിശ്രേഷ്ഠന്മാരോടുമൊരുമിച്ചു
വീരപുംഗവൻരാമൻ വാരിധിതടേചെന്നു
ഭൂരിസേനയും താനും പാരാതെ പടവീടുമാദരാലുറപ്പിച്ചു.
അന്നേരം വിഭീഷണൻ ചെന്നു രാമനെക്കണ്ടു
വന്ദിച്ചു കപികളോടൊന്നിച്ചു വസിപ്പിച്ചു
ഏതുമേ മടിയാതെ സേതുബന്ധനംചെയ്തു
യാത്രക്കാൎക്കൊരുധൂമകേതുവായതുംപിന്നെ
സാധുക്കൾക്കൊരുമുക്തിഹേതുവായതും രാമ-
സേതുവെന്നതിനിപ്പോളേതും സംശയമില്ല;
ലംഘിച്ചു സമുദ്രത്തെ ലങ്കയിലകംപുക്ക

ശങ്കിച്ചുവരുന്നൊരു ലങ്കാവാസികളെല്ലാം
രൂക്ഷതപെരുകുന്ന രാക്ഷസഭടന്മാരും
തെല്ലും താമസിക്കാതെ വില്ലും കുന്തവുംവാളും
കല്ലും വൃക്ഷവുംക്രൂരത്ത പല്ലുമെന്നിവകൊണ്ടു
തല്ലും തങ്ങളിലപ്പോളോരോ മല്ലും തല്ലലും വെട്ടും
കൊല്ലുന്നുണ്ടുഞാനെന്നു ചൊല്ലും ശണ്ഠയുമേററം
കുത്തുകൊണ്ടൊരോക്കൂട്ടം ചത്തുഘോരമായുള്ള
യുദ്ധമിങ്ങനെക്കൂട്ടി വൃദ്ധന്മാരതിൽചിലർ
ഉത്തരരതിൽ ചിലരുദ്ധപമായതുനേരം
ധൂമ്രാക്ഷൻ മകരാക്ഷൻ യൂപാക്ഷൻപൃഥുകായൻ
താമ്രാക്ഷൻ വിരൂപാക്ഷൻ ശോണിതാക്ഷനുംപിന്നെ-

കുംഭൻനികുംഭനകമ്പനനെന്നുള്ളൊരു
വമ്പടമുമ്പാം നിലിമ്പാരിവൃന്ദവും
കുംഭോദരൻമേഘനാദനമെന്നുള്ള
കുംഭീന്ദ്രവിക്രമന്മാരായവൈരികൾ
സമ്പ്രഹാരാന്തേമരിച്ചു ദിവംപുക്ക
സംഭ്രമത്തോടെ പുറപ്പെട്ടു രാവണൻ
രാവണൻകണ്ഠങ്ങൾ പത്തും കണകൊണ്ടു
രാഘവൻ കണ്ടിച്ചു കണ്ടിച്ചുപിന്നെയും
കുണ്ഠതയെന്നിയെവന്നടുക്കും-ദശ ൧൦൬൦
കണ്ഠനെ ബ്രഹ്മാസ്ത്രമാകുന്ന സായകം
കൊണ്ടുവധിച്ചു പതിപ്പിച്ചുഭൂമിയിൽ
കണ്ടുസ്തുതിച്ചു വണങ്ങിസുരന്മാരും
അണ്ടർകോൻതാനും സുരസ്ത്രീകളുംവന്നു
വേണ്ടുംവിധം പ്രശസ്തം പ്രശംസിച്ചിതു

ഇങ്ങനെസാധിച്ചു സാദ്ധ്യങ്ങളൊക്കെയും
തിങ്ങിനമോദേന രാമഭദ്രസ്വാമി.
ലങ്കാധിരാജൻ വിഭീഷണൻതാനെന്നു
പങ്കേരുഹാക്ഷനും കല്പിച്ചുസീതയെ
വഹ്നിപ്രവേശേന ശുദ്ധയാക്കിക്കൊണ്ടു
ധന്യമാം പുഷ്പകമേറിപ്പുറപ്പെട്ടു
തന്നുടെ സാകേതമന്ദിരംപ്രാപിച്ചു
പട്ടാഭിഷേകവും സാധിച്ചുമന്നിടം
ഇഷ്ടിയിൽരക്ഷിച്ചുവാഴുന്നകാലത്തു
ലോകാപവാദേന സീതയെക്കാനനേ
ശോകേനസംത്യജ്യലോകാദിനായകൻ
വിശ്വമെല്ലാം വെളുപ്പിച്ചുകീർത്ത്യാപരം
വിശ്വവീരൻ മമ സ്വാമിരഘൂത്തമൻ
അശ്വമേധമഖം ചെയ്യും ദശാന്തരേ
വൈദേഹിപെററതേ രണ്ടുശിശുക്കളെ
സാദരമന്നുതൽബാലകരോടൊന്നിച്ചു
വാല്മീകിമാമുനിശ്രേഷ്ഠനും വന്നുടൻ
നാരായണകഥകേൾപ്പിച്ചുമാമുനി;
ഗീരിനാൽരാമനെ വന്ദിച്ചനന്തരം
വണ്ടാർകുഴൽമണിവൈദേഹിവഹ്നിയിൽ
രണ്ടാമതുംപ്രവേശിപ്പാൻനിയോഗിച്ചു
കൊണ്ടാടിയീലവൾ, ഭൂമിപിളന്നാശു
തണ്ടാരിൽമാതുതാൻ പാതാഴിപുക്കിതു;
അന്തകൻതാനതുനേരമയോദ്ധ്യയിൽ
അന്തണവേഷംധരിച്ചുവന്നാദരാൽ

മന്ത്രിച്ചുപോയതുനേരത്തുസൌമിത്രി
യന്ത്രിച്ചുമണ്ടിവൈകുണ്ഠംപ്രവേശിച്ചു
വെക്കം ഭരതനുംശത്രുഘ്നനും ശംഖ-
ചക്രങ്ങളായിച്ചമഞ്ഞൊരനന്തരം
നമ്മോടുയാത്രയും ചൊല്ലിരഘൂത്തമൻ
നിൎമ്മായവിഷ്ണുസ്വരൂപം ധരിച്ചുടൻ
പാലാഴിപുക്കുഫണീന്ദ്രതല്പേമുദാ
ത്രൈലോക്യനാഥൻവസിപ്പൂ വൃകോദര!
ഞാനുംവിഭീഷണൻജാംബവാൻതാനുമീ
മൂന്നുപേരിങ്ങനെ ശേഷിച്ചുഭൂമിയിൽ,
മററുള്ളവാനരന്മാരുമയോദ്ധ്യയിൽ
പെററുവളൎന്നോരു നാനാജനങ്ങളും
തെററെന്നുദേഹംവെടിഞ്ഞു ദേവാലയം
പററിസുഖിച്ചുവസിക്കുന്നുസാദരം.
ഇക്കഥാകൎണ്ണനം ചെയ്യുംജനങ്ങൾക്കു
ദുഃഖങ്ങളെല്ലാമകന്നുപോമത്രയ-
ല്ലുൾക്കാമ്പിലുംജ്ഞാനമുണ്ടാംവൃകോദര,
നീക്കമില്ലേതുമേ മാതൃഗൎഭേ ചെന്നു
പുക്കുപിറന്നുവളൎന്നുമരിക്കുമി-
ദുഷ്കൎമ്മയോഗവുംചേർപെടാ സംസാര-
മാൎഗ്ഗങ്ങളുംവിട്ടുമാനന്ദസുന്ദര-
സ്വൎഗ്ഗംഗമിക്കും രഘുപ്രവീരൻതന്റെ
സൽകഥാസംവാദമുള്ളവണ്ണംതന്നെ
കേൾക്കുന്നവൎക്കും ധരിക്ക വൃകോദര!

പൊയ്യൊല്ലാംകനീയിനി ഭീമസേനാ ഭവാൻ
മൈക്കണ്ണിയാളുടെ മോദംവരുത്തുക.
ചൊൽക്കൊണ്ട കല്യാണസൗഗന്ധികങ്ങളെ
കൈക്കലാക്കിക്കൊണ്ടുപോകെടോ പാണ്ഡവ!
അക്കുസുമങ്ങളും വിത്തേശരാജന്റെ
പുഷ്കരണിതന്നിൽ നില്ക്കുന്നു നീചെന്നു
തൽക്കുളത്തിലൊക്കെപ്പരിക്കുന്നനേരത്തു
വക്കാണമേറ്റുവാൻ വന്നടുക്കും ചില
മൂർഖരായുള്ള കാവൽക്കാരരക്കര-
ക്കൾക്കെൻക്രോധവശന്മഹാരാക്ഷസകൻ
വെക്കമെടുത്തുതടുക്കുന്നനേരത്തു
പുഷ്കരമായഗദകൊണ്ടുതാഡിച്ചു
നിഗ്രഹമങ്ങോടിച്ചുകൊൾക വൃകോദര!
വ്യാഘ്രംവരുമ്പോൾ കുറുനരിക്കൂട്ടങ്ങ-
ളൊക്കവെപേടിച്ചു മണ്ടുന്നതുപോലെ
വിക്രമമുള്ള നീ കാര്യംലഭിക്കെടോ!
ഇത്ഥംപറഞ്ഞുമറഞ്ഞു ഹനൂമാനെ-
മെത്രയുംമോദിച്ചു കുന്തീകുമാരനും
തത്രനിന്നാശുഗമിച്ചുദിവ്യസ്ഥലേ
വിത്തേശവാപിയിൽ ചെന്നിറങ്ങീടിനാൻ.

കല്ലോലജാലംകളിക്കുന്നകണ്ടു
കമലമണിനിറമുടയ കമലമതുകണ്ടു
കല്യാണിമാരും കളിക്കുന്നകണ്ടു
പൊലിമയൊടു ചടുലജലവടിവുമതുകണ്ടു

അന്നങ്ങളങ്ങുപറക്കുന്നതുകണ്ടു
അനവരതമവരുടയനടനമതുകണ്ടു
ചക്രവാകങ്ങടേ വിക്രമംകണ്ടു
ചടുലമലർമിഴികളുടെ കളിവിരുതുകണ്ടു
മത്സ്യങ്ങളോടിനടക്കുന്നതുകണ്ടു
മണമിയലുമതികുസുമനിരകളതുകണ്ടു;
മത്തഭൃംഗോദ്യൽപ്രയാണങ്ങൾകണ്ടു
മലർമധുരതരുനിരകളഥ സപദികണ്ടു
സൽസംഗശൃംഗാരഭാവങ്ങൾകണ്ടു,
സരസതരസരസിരുഹനികരമതുകണ്ടു,
ചക്രവാകങ്ങടെ ചാപല്യംകണ്ടു,
ചടുലതരുണികളുടയ സരസരതികണ്ടു,
നക്രങ്ങൾകേറിക്കിടക്കുന്നതുകണ്ടു,
നടുവിലഥചടുലമതിവടിവുമഥകണ്ടു,
വക്രങ്ങളായുള്ള തീരങ്ങൾകണ്ടു,
വലിയജലതിരനിരകൾ വിരവിനൊടുകണ്ടു,
ഗന്ധദീപംവന്നു പൊങ്ങുന്നതുകണ്ടു,
ഗളഗളിതവരരണിതകളപൊലിമകണ്ടു,
ഗന്ധർവ്വിമാർവന്നു നീന്തുന്നതുകണ്ടു,
ഗഗനചരകുലമഖിലമുപരിഗതകണ്ടു,
കൽഹാരപുഷ്പം നിരന്നങ്ങുകണ്ടു,
പുളിനഭുവി നളിനികടെ തെളിവുമഥകണ്ടു,
ഐരാവതംവന്നിറങ്ങുന്നതുകണ്ടു,
അവനുടയവിഹരണവുമിഹസപദികണ്ടു,

മാരാരിക്രൂററൻ മദിക്കുന്നകണ്ടു,
മദനനുടെ കൊടിയുടയമകരമതുകണ്ടു,
ആദിദേവന്റെ തുരഗങ്ങൾകണ്ടു,
അരികിലുടനവനുടയ നടനമതുകണ്ടു,
ഇങ്ങിനെസൌഗന്ധികപ്പൊയ്കകണ്ടു,
ഇരുപുറവുമധരജനിചരവസതികണ്ടു,
ഇംഗിതംചേരുന്ന പുഷ്പങ്ങൾകണ്ടു,
ഇതുസകലമിഹസുലഭമിതിമനസികണ്ടു. ൨൦൯

പാടിമെല്ലവേപുഷ്പവാടിയിൽഭീമസേനൻ,
മോടിയിൽ മുടിതന്നിൽചൂടിനല്ലൊരുപുഷ്പം,
പേടിപൂണ്ടുനക്രങ്ങളോടിദൂരവേമാറി
താടിമീശയുംമേനിമൂടിരോമവുംകൊണ്ടു,
പാടിവാരിജംതന്നിലാടീടുമരയന്നം
വാടീടാത്തപുഷ്പങ്ങൾ തേടീടുംചക്രവാകം
കോടിസാരസങ്ങളിൽ കൂടിയെത്രയുമുള്ളിൽ
പേടികാരണംതദാ സാരസങ്ങളിൽനിന്നു
സാരസങ്ങളുമെല്ലാം ദൂരത്തുപറന്നങ്ങു
തീരത്തുവസിക്കുന്നു; ൨൧൦
സാരസ്യമുടയോരു വീരൻഭീമസേനൻതാൻ
ചാരുതപമിയലും കൽഹാരതൊകരംകൊണ്ടു
കണ്ടിച്ചുമുതലയെമണ്ടിച്ചുവരുന്നതും
കണ്ടപ്പോളരക്കരും ശുണ്ഠിച്ചുപുറപ്പെട്ടു.
ശണ്ഠയ്ക്കങ്ങൊരുമ്പെട്ടു കുണ്ഠന്മാർ പലർകൂടി
ചെണ്ടക്കൊക്കഭിമാനംകൊണ്ടാപത്തിടകൂടി.

"കൽഹാരപുഷ്പങ്ങൾ കട്ടുപറിക്കുന്ന
കള്ളാ നിനക്കടികൊള്ളുമെന്നിങ്ങനെ
കൊള്ളാമഹംഭാവമെന്തെടാ! കശ്മല!
വെള്ളത്തിൽനിന്നങ്ങുകേറിനിന്നീടുക
കല്യാണസൌഗന്ധികം വന്നുമോഷ്ടിച്ചു
മെല്ലെത്തിരിച്ചങ്ങു കൊണ്ടുപോവാൻനിന-
ക്കില്ലെടാ സാമൎത്ഥ്യമല്ലോമഹാജള്ളാ!
നില്ലെടാനിന്റെ വിനാശംവരുംദ്രുതം
ഞങ്ങടെതമ്പുരാനായധനേശൻ
ഞങ്ങളെക്കാവൽക്കു കല്പിച്ചിരിക്കുന്നു
എങ്ങാനുമീവക പുഷ്പം ലഭിക്കുമോ?
ചങ്ങാതിമോഹിച്ചതെല്ലാം വൃഥാഫലം.
കല്പവൃക്ഷങ്ങടെ പുഷ്പങ്ങളെക്കാളു-
മത്ഭുതമാകുന്ന കൽഹാരപുഷ്പങ്ങൾ
കെല്പോടു കൊണ്ടുവന്നുണ്ടാക്കി തമ്പുരാൻ
എപ്പോഴുമങ്ങിതല്ലാതില്ല ചിന്തിതം
ഒൻപതുകൂട്ടം നിധിവച്ചിരിക്കുന്ന
തമ്പുരാനിപ്പോളതിലുംവിശേഷിച്ചു
പൊമ്പൂവിലേറെയുണ്ടെന്നു ധരിക്കനീ
വമ്പുള്ളതെന്നാൽ കണക്കില്ല പൂരുഷ.
തമ്പുരാനിപ്പോൾ ഉടുപ്പാൻകൊടുക്കുന്ന-
തെണ്ണിയെന്നാൽ പത്തുനൂറിൽകുറവില്ല,
പൊൻപൂവുചൂടാനവൾക്കുകൊടുക്കുന്ന-
മമ്പതുമമ്പതും നിത്യംചിലവുണ്ടു്.

അമ്മമാൎക്കൊക്കയും വെവ്വേറെവെവ്വേറെ
ചെമ്മേപകുത്തു കൊടുക്കുന്ന ഞങ്ങൾക്കു
തിന്മാൻപുകയില വെററിലപാക്കെന്നി-
തമ്മമാർതന്നെ പുലത്തുന്നതെന്നറി.
കുററംവരുത്തിപ്പുറത്തിറക്കീടുവാൻ
മററുള്ളമന്ത്രികൾ നോക്കുന്നതുകൊണ്ടു
ചെററുംഫലിക്കയില്ലമ്മമാർഞങ്ങൾക്കു
കൊററിനുംതേപ്പാനുമെല്ലാംതരുമല്ലോ.
മോഷണംതെല്ലുണ്ടിവൎക്കിന്നു ഞങ്ങടെ
ദൂഷണക്കാർ ചെന്നുമൂപ്പിലേക്കേൾപ്പിച്ചാൽ
ഏഷണിക്കാരും പലരുണ്ടവരുടെ
ഭീഷണികൊണ്ടും ഭയമില്ല ഞങ്ങൾക്കു
പെണ്ണിറന്നോർ ചെന്നുണത്തിച്ചതൊന്നുമീ
തമ്പുരാൻ കേൾക്കാതിരിക്കില്ല നിശ്ചയം
പൊൻപൂവുകാക്കുന്ന ഞങ്ങളെവച്ചേച്ചു
പെണ്ണിറന്നോൎക്കുസംസാരമില്ലഹോ.
കാരിയക്കാരുണ്ടുമേനോക്കിയച്ചന്മാ-
ങ്ങാരിയപ്പട്ടരച്ചന്മാർ പലരുണ്ടു്.
കോയിമ്മമാരുണ്ടടുക്കളക്കാരുണ്ടു
നായന്മാരായുള്ള കമ്പടിക്കാരുണ്ടു്.
ലന്തക്കുഴൽക്കാർപതിനെട്ടുപള്ളിയു-
മന്തമില്ലിപ്പോളുള്ളകാപ്പുരിതന്നി-
ലന്തണന്മാരുംപ്രഭുക്കളുംഭൃത്യരും
ചന്തമേറീടുംപണിക്കരച്ചന്മാരും.

എന്തിന്നനേകംപറഞ്ഞിട്ടുകാരിയം
ചിന്തിച്ചുകണ്ടാലതിന്നൊത്തരാജ്യമി-
ന്നന്തികത്തന്നിലും ദൂരത്തുമില്ലെന്നു
സന്തതംചൊല്ലുന്നു സർവ്വജനങ്ങളും.
ഈവണ്ണമുള്ള കുബേരന്റെനാട്ടിന്നു
നീവന്നുകേറിക്കവർന്നുതുടങ്ങിയാ-
ലീവന്നതെങ്ങളിലേകനുള്ളന്നുനീ
ഭാവിച്ചതൊന്നും നടക്കയില്ലേതുമേ.
ഇക്കണ്ടതെങ്ങൾക്കെജമാനനേകനു-
ണ്ടുൾക്കാമ്പിലായാൾക്കു തെല്ലുംഭയമില്ല,
ചൊൽക്കൊണ്ട രാക്ഷസൻ ക്രോധവശനെന്നു
ദിക്കുകളൊക്കെജ്ജയിച്ചോരുപൂരുഷൻ.
ക്രോധവശനെന്നുപേരുകേട്ടാൽതന്നെ
ബോധംവരും നിനക്കായാളുടെവിക്രമം,
വമ്പനാമങ്ങോർ കയർത്തുവരുന്നതിൻ-
മുമ്പേതെരിക്കനേപൊയ്ക്കൊൾക നീ ശഠ!
പൊൻപൂപറിക്കുന്ന നിന്നെപ്പിടിപെട്ടു
ചെമ്പുകിടാരത്തിലിട്ടുവറുക്കാതെ
തമ്പുരാൻതൃക്കാലിണയാണെ ഭോഷ്കല്ല
ഡംഭുകാട്ടാതെനടക്കനീ ദുർമ്മതേ!
ശംഭുസഖന്റെസരസ്സിലെപുഷ്പം ത-
തിമ്പുപോലുംകൊണ്ടുപോവാൻ കഴിവരാ.
ഇത്തരംഘോഷിച്ചുചെന്നടുത്തീടുന്ന
നക്തഞ്ചരന്മാരെയൊക്കെഗ്ഗദകൊണ്ടു

താഡിച്ചുതാഡിച്ചു മണ്ടിച്ചുമണ്ടിച്ചു
താമസിക്കാതെകയൎത്തുവൃകോദരൻ;
തല്ലുകൊണ്ടീടിന കിങ്കരന്മാരുടെ
കണ്ണുപോയീ ചിലർ കാലുപോയീ ചിലർ
എല്ലൊടിഞ്ഞൂ ചിലർ പല്ലുപോയെന്നല്ല
വല്ലാതെദേഹം വളഞ്ഞുപോയീ ചിലർ
ഒക്കവേചെന്നാശു ക്രോധവശൻതന്റെ
കാൽക്കൽപതിച്ചുപറഞ്ഞുതുടങ്ങിനാർ:
"വൈക്കൊണമേരുന്നപൊന്നുതടിയനാം
ധിക്കാരിമാനുഷൻപോന്നുവന്നിങ്ങനെ
ചൊൽക്കൊണ്ടകല്യാണസൌഗന്ധികങ്ങളൊ-
ക്കെപ്പറിച്ചുകരസ്ഥമാക്കിക്കൊണ്ടു
നില്ക്കുന്നനേരത്തു ഞങ്ങൾവിരോധിച്ചു
മുഷ്കുള്ളവനിഹ തെല്ലുംഭയമില്ല;
എന്നല്ലഞങ്ങളെത്തല്ലിയോടിച്ചവൻ
പിന്നെയുംപുഷ്പംപറിക്കുന്നുകശ്മലൻ
ദണ്ഡുമെടുത്തങ്ങുയൎത്തിപ്പിടിച്ചുടൻ
കണ്ണുംചുവത്തിക്കയൎത്തുവരുന്നൊരു
കാലനെപ്പോലെകരുത്തുള്ളവൻതന്നെ
കാലനുംകൂടെ തടുപ്പാൻവശമില്ല;
കാവല്ക്കുകല്പിച്ച കിങ്കരന്മാർഞങ്ങൾ
ധാവനംചെയ്തുപോയെന്നതേ തന്നല്ല
മൂക്കുമുറിഞ്ഞിട്ടു മുഞ്ഞിചതഞ്ഞിട്ടു
കാല്ക്കുമുടക്കം ചിലൎക്കു വന്നുപിന്നെ

നാക്കമുറിഞ്ഞുപോയ് വാക്കുപുറപ്പെട്ടാ
ചാക്കമാത്രം പുനരാക്കംലഭിച്ചീല.
നോക്കുന്നദിക്കിലിപ്പൊണ്ണൻ ഗദയുമായ്
പാക്കുന്നു കൊൽവാൻവരുന്നെന്നു തോന്നുന്നു
രാക്ഷസാധീശ്വരാ! രാജരാജൻതന്റെ
ദക്ഷനായുള്ളൊരു ഭൃത്യൻ മഹാബലൻ
കാൽക്ഷണംവൈകാതെ ചെന്നാപ്പുരുഷനെ
കാലന്നുക്കാഴ്ചവാനെന്തേമടിക്കുന്നു?"
എന്നുള്ള കിങ്കരന്മാരുടെ വാക്കുകേ-
ട്ടൊന്നുകയൎത്തു പുറപ്പെട്ടുതൽക്ഷണം
വാളും പരിചയും കയ്യിലാക്കിക്കൊണ്ടു
ചീളന്നുചെന്നു തടുത്തു നിശാചരൻ.
"നില്ലെടാമൂഢ! നിനക്കിന്നു നമ്മുടെ
കൽഹാരപുഷ്പം കവൎന്നതുകാരണം
വല്ലാത്തഹംഭാവമെല്ലാം ശമിപ്പതി-
നുള്ളൊരുസംഗതി വന്നുകൂടീജള!
വിക്രമിയാകുന്ന ക്രോധവശൻപണ്ടു
ശക്രനെച്ചെന്നുജയിച്ചുപലകുറി
ദിക്കുംഭികുംഭങ്ങൾ തല്ലിത്തകൎത്തൊരു
ദിക്കുകൾപത്തും ജയിച്ചുവിളങ്ങുന്ന
നക്തഞ്ചരേന്ദ്രനെപ്പേടികൂടാതെനീ
മത്തനായ്വന്നിങ്ങധികസൌഗന്ധികം
കട്ടുകൊണ്ടോടുവാൻ ഭാവിക്കയാലിന്നു
വെട്ടുകൊണ്ടന്തകൻവീടു പുക്കീടുമേ.

അഷ്ടലോകാധിപന്മാരിൽവെച്ചത്രയും
ശ്രേഷ്ഠനാം വിത്തേശനാഥൻെറ പുഷ്പങ്ങൾ
കിട്ടുമോ മൂഢ നിനക്കെടാ ദുർമ്മതേ!
കിട്ടുംതലയ്ക്കിട്ടു വെട്ടുമെന്നോക്കനീ.
മററുള്ള ദിക്കിൽ നടന്നുഫലിപ്പിച്ചു
മററുള്ള വിദ്യകളെല്ലാം പ്രയോഗിച്ചു
തെറെറന്നുകിട്ടും വിരുതുകെട്ടിക്കൊണ്ടു
മുററുംനടക്കുന്നു കൂട്ടങ്ങളൊക്കെയും
ഇദ്ദിക്കിൽവന്നു മടങ്ങാതെനാരുമി-
ല്ലിത്രനാളുംകണ്ടുപോരുന്നതിങ്ങനെ.
ഇന്നുവിരുതഴിപ്പിക്കുന്നതൊണ്ടുഞാൻ
എന്നോടെതിപ്പാൻ മതിയാകയില്ലനീ,
പെട്ടെന്നുനിന്നെ ജയിച്ചീലഞാനാകി-
ലിട്ടതല്ലെൻെറപേരച്ഛനാണേനിൻെറ
മസ്തകംവെട്ടിപ്പിളക്കുന്നതുണ്ടുഞാൻ
ഹന്തസന്നാഹപ്രതിജ്ഞചെയ്യുന്നുഞാൻ.
മൺകുടം മംഗലി ചട്ടികലങ്ങളും
മണ്ണുകൊണ്ടുകൊട്ടിയുണ്ടാക്കും കുശവൻതാൻ
പങ്കജസംഭവൻബ്രഹ്മാവുതാനെന്നു
സങ്കല്പമുള്ളോർ മുഴക്കുന്നുസാമ്പ്രതം
സൃഷ്ടിക്കുചേൎന്നുള്ളതിന്നു വിരിഞ്ചനു
പുഷ്ടിക്കുചേരും പ്രവൃത്തിയെന്നിങ്ങനെ
അഷ്ടിക്കുവേണ്ടിക്കലംകൊട്ടിവില്ക്കുന്നു
ചേട്ടയ്ക്കുഹംഭാവമയ്യോ! ശിവ! ശിവ!

എന്നതുപോലെജനങ്ങളെല്ലാംസമ-
മെന്നു നിനക്കുള്ളിലുണ്ടാമഹംഭാവം
ഇക്കാലമായതുപോക്കം പിടിപ്പിപ്പ-
നിക്കണ്ട രാത്രിഞ്ചരേന്ദ്രൻ മഹാബലൻ.
അക്കനെക്കണ്ടൊരു മിന്നാമ്മിനുങ്ങുപോ-
ലക്കണക്കാസ്സുതം നിൻെറപരാക്രമം.

അളകാമന്ദിരംതന്നിലിളകാതെയിരിക്കുന്ന
ഇളിബിളാസുതൻതൻെറ കളികുളികുളംതന്നിൽ
കിളിർത്തുണ്ടായൊരുപുഷ്പമൊളിച്ചു കൊണ്ടുപോവാനാ-
സ്സുളച്ചുവന്നൊരുനിന്റെ തിളപ്പുപൊങ്ങിവിങ്ങുന്നു.
വെളിച്ചെണ്ണക്കിടാരത്തിൽ വലിച്ചിട്ടുവറുക്കാതെ
നിലച്ചീടില്ലെനിക്കുള്ളിൽ ജ്വലിച്ചീടുന്നൊരുകോപം
കുലച്ചുവില്ലതുനന്നായ് തൊടുത്തു ബാണമെയ്യുമ്പോൾ
മലച്ചുവീണുനീയങ്ങു മരിച്ചുപോമതല്ലെങ്കിൽ
പിടിപ്പിൻ മുഷ്ടികൾകൊണ്ടു കൊടുപ്പിൻനിങ്ങളങ്ങോട്ടു
നടപ്പിൻമന്ദനെക്കെട്ടിയെടുപ്പിൻ മന്ദിരേചെന്നു
കടപ്പിൻ ചോരനെക്കൊന്നുകൊടുപ്പിൻ മനനോടിത്ഥം
വചിച്ചുകാഴ്ചയായ് വച്ചു വണങ്ങിപ്പോരുവിൻനിങ്ങൾ"

ഇത്തരംദുർവ്വാക്കുരയ്ക്കുന്നദുഷ്ടരോ-
ടുത്തരംസത്വരംചൊന്നാൻ വൃകോദരൻ:
“മത്തരാംനിങ്ങടെ വംശംമുടിച്ചുഞാ-
നത്തരാശാവരനായ കുബേരൻെറ
പത്തനംകുത്തിക്കഴിച്ചങ്ങതിൽപ്പെട്ട
വിത്തങ്ങളെല്ലാം കരസ്ഥമാക്കീടുവൻ.

പത്തിലൊന്നുകുറവുള്ള നിക്ഷേപങ്ങ-
ളൊത്തവണ്ണം ചെന്നു വേഗേന ഭൂതലം
കുത്തിക്കുഴിച്ചങ്ങെടുത്തു ഞാനാശുപോ-
യെത്തുന്നതുണ്ടുമല്പത്തനേസന്താപരം
പോടാ! കരാള! നിശാചര! നീ! ശഠാ!
മൂഢാ രണത്തിന്നുവാടാ ദുരാത്മസമ!
കൂടപ്രയോഗം തുടങ്ങുന്ന നേരത്തു
നാടും തകൎത്തുടനോടും ജള, നിന്റെ
നാടുവെടിഞ്ഞിങ്ങു പാടുപെടും കാല-
നോടുള്ളസംഗമം കൂടാതെപോകയില്ലോടാത്തിലിന്നുനീ.

തന്നത്താനറിയാതെ തന്നെക്കാൾ ബലമുള്ള
ധന്യന്മാരൊടുചെന്നു സന്നാഹം തുടൎന്നാൽ
പിന്നെത്താനറിയാറാമെന്നു നീ ധരിച്ചാലും
മന്നിലും സുരലോകംതന്നിലും പുകഴ്‌ന്നൊരു
മന്നവൻ വൃകോദരൻ ഞാനെന്നു ധരിച്ചാലും
ഇന്നുള്ള വീരന്മാരൊന്നും നമ്മുടെനേരേ
നിന്നുസംഗരംചെയ്കയില്ല ശങ്കയില്ലേതും
അയ്യോ! രാക്ഷസാധമ! നീയ്യോ നമ്മൊടുയുദ്ധം
ചെയ്യാമെന്നൊരുബാണമെയ്യാനായ്പുറപ്പെട്ടു
അയ്യോ! ഭോഷരേ! നിങ്ങളയ്യായിരവുംകോടി
ലക്ഷവും സംവരിപ്പിച്ചിട്ടുരക്ഷന്മാക്കരെചന്റെ
പക്ഷമായ്പുറപ്പെട്ടു തൽക്ഷണം വരുന്നാകി-
ലിക്ഷണമടിച്ചു ഞാൻ തൽക്ഷണം മുടിച്ചീടും
പക്ഷികൾക്കൊരുപോലെ ഭക്ഷിപ്പാൻവകയാക്കും."

ഇത്ഥം പറഞ്ഞു ഗദകൊണ്ടു വേഗേന
യുദ്ധം തുടങ്ങി മടങ്ങാതെ പാണ്ഡവൻ
നക്തഞ്ചരന്മാരുമത്യന്തകോപേന
യുക്തമായ് ഘോരശസ്ത്രപ്രയോഗം തുടങ്ങിനാർ
രൂക്ഷമാംവണ്ണം കയൎത്തുവരുന്നൊരു
യക്ഷലക്ഷത്തെയും തൽക്ഷണം മാരുതി
ക്ഷിപ്രം ഗദകൊണ്ടു താഡിച്ചുമണ്ടിച്ചു
പുഷ്പങ്ങളെല്ലാമറുത്തു സ്വരൂപിച്ചു
കെട്ടിത്തലയിലെടുത്തു പുറപ്പെട്ടു
പെട്ടെന്നുചെന്നു കപീന്ദ്രനെവന്ദിച്ചു.

ഗന്ധവാഹാത്മജൻ മോദേനസാദരം
ഗന്ധമാദനോൎവ്വീന്ദ്രമപോയ് ചെന്നുടൻ
തത്രവടിവോടു വായുസുതൻധൎമ്മ-
പുത്രരേയും ഭാൎയ്യതന്നെയും കണ്ടുടൻ
സന്തുഷ്ടനായ് നിന്നു വന്ദിച്ചുജ്യേഷ്ഠനെ
ചന്തമേറുംനല്ല പുഷ്പങ്ങളൊക്കവേ
ദ്രൗപദിതന്നുടെ കയ്യിൽകൊടുത്തിതു
ഭൂപതിനന്ദനൻ ഭൂപൻ മഹാരഥൻ,
ഇങ്ങനെ കല്യാണസൌഗന്ധികാൎണ്ണം
മംഗളം ചാരുകല്യാണം ശുഭം ശുഭം.

കല്യാണസൌഗന്ധികം

ശീതങ്കൻ തുള്ളൽ സമാപ്തം.

—:0:—

# കല്യാണസൗഗന്ധികം
# വ്യാഖ്യാനം.

---

കല്യാണസൌഗന്ധികം=കല്യാണവർണ്ണത്തിലുള്ള സൌഗന്ധികം. അല്ലെങ്കിൽ കല്യാണത്തെ ചെയ്യുന്ന സൗഗന്ധികം. കല്യാണത്തിന് സ്വർണ്ണം എന്നും മംഗളം എന്നും അർത്ഥം. കല്യാണസൗഗന്ധികത്തെ സംബന്ധിച്ചെഴുതിയതിനാൽ 'കല്യാണസൗഗന്ധിക'മെന്ന് പ്രസ്തുത ഗ്രന്ഥത്തിന് പേർ ലഭിച്ചു.

൧—൧൦. കുലഗിരി=കുലപർവ്വതം. ഹിമവാൻ, മാല്യവാൻ മുതലായ പർവ്വതങ്ങളെപ്പോലെ പുരാണപ്രസിദ്ധമായ ഒരു പർവ്വതം. ഉമാകാന്തൻ=ശ്രീപരമേശ്വരൻ. മലർമകൾ=ശ്രീപാർവ്വതി. ഉലക്=ലോകം. ആശ്ശുബാലൻ—ആശ്ശുബലൻ എന്ന് പാഠഭേദം. കലുഷം=കളങ്കം.

൧൧—൨൦. കലയേഹം നമസ്കാരം=ഞാൻ നമസ്കരിക്കുന്നു. ഹരിഹരസുതൻ=ശാസ്താവ്. വാനോർനദീപുരേ=അമ്പലപ്പുഴ. അംബരപ്പുഴ എന്ന പദത്തിൽനിന്ന് 'അമ്പലപ്പുഴ' ഉണ്ടായി എന്ന് സങ്കല്പം. ചെമ്പകനാട്=ചെമ്പകശ്ശേരി. ദേവനാരായണസ്വാമി=ചെമ്പകശ്ശേരിരാജാവ്.

൨൧—൩൦. നന്ദികാരണ്യം=നന്ദിക്കാട് എന്ന വീട്. അമ്പലപ്പുഴതാലൂക്കിൽ തകഴിപകുതിയിൽ കുണ്ടങ്കരിമുറിയിൽ നന്ദിക്കാട്ട് എന്നൊരു വീട് ഇപ്പോഴ്

മുണ്ട്. അവിടത്തെ ഉണ്ണിരവി (ബാലരവി) കുറുപ്പ് നമ്പ്യാരുടെ ഒരു ഗുരുവായിരുന്നു.

൩൦—൩൧. അംഭോജനാളം=താമരത്തണ്ട്. ഉന്മിയതിൽ പൊരുൾ എന്ന് പാഠഭേദം. ഉന്മീലിതം=വികസിതം. പൊരുൾ=സാരം. അമ്പത്തും പത്തുരണ്ടിൽ പെരുക്കീട്ട്=ആയിരമാക്കീട്ട്. പഞ്ചാക്ഷരം=നമശ്ശിവായ എന്ന് അഞ്ചക്ഷരങ്ങളടങ്ങിയമന്ത്രം. സന്താനവേദപ്പൊരുൾ=സന്താനവൃക്ഷമാകുന്ന വേദപ്പൊരുൾ. (ആഗ്രഹിക്കുന്ന എല്ലാക്കാര്യങ്ങളും സാധിച്ചുകൊടുക്കുന്ന വേദസാരം.) ആയിരം ദളങ്ങളുള്ള താമരയിൽ ശിവനും പാർവ്വതിയും സ്ഥിതിചെയ്യുന്നു എന്ന് കവി സൂചിപ്പിക്കുന്നു. താമരസാക്ഷന്റെ=വിഷ്ണുവിന്റെ. മെത്തേടെ=അനന്തന്റെ. താഴത്തു താങ്ങിക്കിടക്കുന്നവനെ=ആദികൂർമ്മത്തെ. ഭൂമി ആദിശേഷന്റെ ഫണങ്ങളിൽ സ്ഥിതിചെയ്യുന്നുവെന്നും, കൂർമ്മം ആദിശേഷനെ ചുമക്കുന്നുവെന്നും ഗജമസ്തകത്തിൽ ആദികൂർമ്മം ഇരിക്കുന്നുവെന്നും പുരാണസങ്കല്പം. ചുമക്കുന്ന വമ്പന്റെ കൊമ്പന്റെ=ചുമക്കുന്നവനായ കൊമ്പന്റെ (ഗണപതിയുടെ). കൊമ്പൊന്നൊടിച്ചോന്റെ=സുബ്രഹ്മണ്യന്റെ സുബ്രഹ്മണ്യൻ ഗണപതിയുടെ ഒരു കൊമ്പൊടിച്ചുകളഞ്ഞുവെന്നുള്ള പുരാണകഥയെ സൂചിപ്പിച്ചിരിക്കുന്നു.

൩൧—൩൨. ചേട്ടനെ (ഗണപതിയെ) പേടിച്ചു നാട്ടീന്നുപോയോന്റെ=കുബേരന്റെ ചാട്ടിന്റെ=തേരിന്റെ (പുഷ്പകവിമാനത്തിന്റെ) കോട്ടം തിമിപ്പവന്റെ=രാവ

ണന്റെ. (പുഷ്പകവിമാനം രാവണൻ അപഹരിച്ചുവ ല്ലോ) ഉണ്ണിക്കഴുത്തു്=ഉണ്ണിയുടെ കഴുത്തു് അറുത്തവൻ (ഹനുമാൻ) രാവണന്റെ പുത്രനായ അക്ഷകുമാരനെ ഹനുമാൻ വധിച്ചുവെന്നു് രാമായണം. ഈ കഥയിൽ ഹനുമാൻ ഒരു പ്രധാന ഭാഗംവഹിക്കുന്നതിനാൽ കഥാ രംഭത്തിൽ കവി ഹനുമാന്റെ അനുഗ്രഹത്തെ പ്രാർത്ഥി ക്കുന്നു. കാർമുകിൽവർണ്ണൻ=കൃഷ്ണൻ. കല്യാണമോദേന= സന്തോഷത്തോടുകൂടി.

൮--൯ം. ചിഞ്ചിൽ=കുറച്ചു് കഥിക്കാം=പ റയാം.

൧൦--൧൧ം. മന്ദാകിനീ=സ്വർഗ്ഗംഗാ. ഭഗീരഥൻ പരമശിവനെ തപസ്സുചെയ്തു ദേവഗംഗയെ ഭൂമിയിൽ കൊണ്ടുവന്നുവെന്നുള്ള പുരാണകഥ. മജ്ജനംചെയ്യുന്നു= മുങ്ങുന്നു. തർപ്പണം=പിതൃപൂജ. ഗർജ്ജനംചെയ്യുന്നു=അ ലറുന്നു. മഹീതലേ=ഭൂമിയിൽ.

൧൨--൧൩ം. ദുർജ്ജനാ=ചീത്തയാളുകൾ. വർജ്ജി ച്ചു്=ഉപേക്ഷിച്ചു്. യുധിഷ്ഠിരൻ=ഭീമൻ. മങ്കമാർമൌലി= സ്ത്രീകളിൽവെച്ചു് ഏററവും ശ്രേഷ്ഠയായിട്ടുള്ളവൾ. മാദ്രി സുതന്മാർ=നകുലസഹദേവന്മാർ. ഗന്ധസിന്ധുരഗമന സഞ്ചാരിണി=ആനയെപ്പോലെ പ്രൗഢമായും മന്ദമായും നടക്കുന്നവൾ; സുന്ദരി എന്നർത്ഥം.

൧൪--൧൫ം. കാഞ്ചനാഭം=സ്വർണ്ണത്തിനു തുല്യം. കാന്താ=ഭർത്താവേ. തണ്ടാർ=പുഷ്പം. മധു=തേൻ. കുതൂ ഹലം=സന്തോഷത്തോടുകൂടി.

൱൨൰—൱൩൦. കഞ്ജവാർകേശിമാർ=സൌന്ദര്യ്യമുള്ള സ്ത്രീകൾ. കനിവ്=ദയവ്. ശൈലങ്ങൾ=പർവ്വതങ്ങൾ. കണ്ടകം=മുള്ള്.

൱൩൰—൱൪൦. ഉത്തരാശാമുഖം=വടക്കുദിക്ക്. സമീരസൂനു=വായുപുത്രൻ (ഭീമൻ). ജളൻ=മഠയൻ.

൱൪൰—൱൫൦. പത്ഥ്യം=ഇഷ്ടം. തന്മാനിനീ=അവന്റെ ഭാര്യ്യ വൈദേഹി=സീത.

൱൫൰—൱൬൦. വാമാക്ഷി=സുന്ദരി.

൱൬൰—൱൭൦. ദ്രുപദനന്ദിനി=പാഞ്ചാലി. സപദി=വേഗം. ശുകവാണീ=കിളിമൊഴി. മണി=രത്നം. ധരണീ=ഭൂമി. ദാനവന്മാർ=അസുരന്മാർ. നരന്മാർ=മനുഷ്യർ. പന്നഗം=സർപ്പം. ചരന്മാർ=ചാരന്മാർ; സഞ്ചരിക്കുന്നവർ എന്നും:

൱൯൰—൨൦൦. മർദ്ദനംചെയ്യും=ഇടിക്കും. താഡനം=അടി. വൈരിവൃന്ദം=ശത്രുസമൂഹം. കുംഭീപാകം=കുംഭീപാകം എന്ന നരകം. ഇത്ഥം=ഇപ്രകാരം. ഉത്ഥാനംചെയ്തു=എഴുന്നേററു. അഗ്രഭാഗേ=മുമ്പിൽ. നിഗ്രഹാനുഗ്രഹാധികൃത=കൊല്ലുന്നതിനും രക്ഷിക്കുന്നതിനും അധികാരമുള്ള.

൨൦൱—൨൱൦. വിപ്രലോകം=ബ്രാഹ്മണസമൂഹം. വിഗ്രഹശക്തൻ=വളരെ ബലത്തോടുകൂടിയ (ബലം മൂർത്തീകരിച്ച) വ്യഗ്രതാഹീനം=ധൈര്യ്യമായി. ഉഗ്രമാം കാനനം=വൻകാട്. നക്ഷത്രമാർഗ്ഗം=ആകാശം. ലക്ഷ്യകോട്യർബ്ബുദം ലക്ഷകോട്യർബ്ബുദം എന്നു തിരുത്തി വാ

യിക്കണം. അർബ്ബുദം=മഹാകോടി. (അനേകകോടി കൂടിയ ഒരു സംഖ്യ) ധൂളീ=എണ്ണമില്ലാതെ. പരാർദ്ധം=അസംഖ്യം. താല=കരിമ്പന. തമാലം=പച്ചിലമരം നക്തമാല.=പൊങ്ങുവൃക്ഷം.

൨ഫ — ൨൨. സാലം=മരുത്. രസാലം=മാവ്. ഹിന്താലജാലം=ഈന്തപ്പനക്കൂട്ടം. അർജ്ജുനം=നീർമരുത്. കേസരം=പുന്നമരം. പലാശം=പ്ലാശ്. നീപം=നീലക്കുറിഞ്ഞി. സർജ്ജരം=വേങ്ങ. ഖർജ്ജൂരം=ചിററീന്തൽ. കാരസ്കരം=കാഞ്ഞിരം. ചൂതം=മാവ്. പനസം=പ്ലാവ്. മാതുലുംഗം=മാതളം. മാകന്ദം=തേന്മാവ്. പുന്നാഗം=പുന്നമരം. പ്രിയാളം=മുരംചെടി. ബകുളം=ക്രുവളം, അശ്വത്ഥം=അരയാൽ. കപിത്ഥം=വിളാർമരം.

൨൨ഫ — ൨൩. തിലകദ്രുമം=മഞ്ചാടി. കൃതമാല=കൊന്ന. മന്ദാരം=മുരിക്ക്. കുന്ദം=കുരുക്കുത്തിമുല്ല. (കുന്തിരിക്കം) കുരണ്ഡ (കം)=ചെങ്കുറിഞ്ഞി (പൊങ്കുറിഞ്ഞി) ഷണ്ഡം=താമരക്കൂട്ടം. കന്ദരാളം=കല്ലാല്. തിന്ത്രിണീവൃക്ഷം=പുളിമരം. വംശദ്രുമം=മുള. ലന്ത=ഇലന്ത. ജംബൂ=ചാമ്പ. കദംബ=കടമ്പമരം. ശിഗ്രു=മുരിങ്ങ. താംബൂലി=വെററില. ഗുഞ്ജാ=ചുവന്നകുന്നി. നികുഞ്ജം=വള്ളിക്കുടിൽ.

൨൩ഫ — ൨൪, മാലതി=പിച്ചി. ഗദാഘട്ടനം ചെയ്ക=ഗദകൊണ്ടടിക്കുക.

൨൪ഫ — ൨൫. ഗജം=ആന. പലായനംചെയ്ക=ഓടുക.

൨൭ ശ്ലോ-൨൮. ഉത്തുംഗശൃംഗങ്ങൾ=വളരെ പൊക്കമുള്ള കൊടുമുടികൾ. കലാപം=കൂട്ടം. നക്രം=മുതല. നദീഗ്രാമ=ഭാരം. ചേതസി=മനസ്സിൽ.

൨൯ ശ്ലോ-൩൦. കചിൽ=ഒരിടത്തു്. വാതവേഗങ്ങൾ=കാററിനെപ്പോലെ വേഗമുള്ളവ. മാതംഗചൂഡം=ആനക്കൂട്ടം. തായത്തിലെത്തി=തക്കംനോക്കി. പാടനമെച്ചു്=അടിച്ചുടച്ചു്.

൩൧ ശ്ലോ-൩൨. ഗുഞ്ജാഫലം=കുന്നിക്കുരു. കുഞ്ജരം=ആന. കുംഭത്തടം=മസ്തകം. അഞ്ജസാ=വേഗത്തിൽ. സംജാതം=ഉണ്ടായ. മായൂരപിഞ്ഛം=മയിൽപീലി.

൩൩ ശ്ലോ-൩൪. കണ്ഠേ=കഴുത്തിൽ. ഘണഘണാസംഘോഷം=മണികിലുങ്ങുന്ന ശബ്ദം.

൩൫ ശ്ലോ-൩൬. കുക്കുടം=കോഴി.

൩൭ ശ്ലോ-൩൮. വക്കാണം=വഴക്കു്. ഉൽക്ഷോഭയായ്=ഉൽക്ഷോഭമായി എന്നു തിരുത്തിവായിക്കണം; അവസാനമായി (ഇല്ലാതായി)

൩൯ ശ്ലോ-൪൦. കൊററിനു്=ആഹാരത്തിനു്.

൪൧ ശ്ലോ-൪൨. ഗുളം=ശർക്കര.

൪൨ ശ്ലോ-൪൩. ഭൂസുരന്മാർ=ബ്രാഹ്മണർ.

൪൩ ശ്ലോ-൪൪. കരികൾ=ആനകൾ. വനചരർ=കാട്ടാളർ.

൪൪ ശ്ലോ-൪൫. മാരി=മഴ. മാരുതനുടെ സുതൻ=ഭീമൻ. അഖിലം=എല്ലാം. ഝടിതി=പെട്ടെന്നു്.

൪൫ ശ്ലോ-൪൬. കടുതാകിന=വലുതായ.

൪൬ ശ്ലോ-൪൭. അടവി=വനം. തരുക്കൾ=വൃക്ഷ

ങ്ങൾ. പൊറുക്കരുത്=സഹിക്കാൻ പാടില്ല. ഉലകുകളെട്ടും=എട്ടു ദിക്കും. ഉദ്ധതമതി=ഗർവ്വോടുകൂടിയവൻ.

൪൫-൪൬. ജായാ=ഭാര്യ. സാഗരം=സമുദ്രം. ജായാപുത്രമിത്രകളത്രാദികളായ. സാഗരം=സംസാരസമുദ്രം. ഗംഗാതോയം=ഗംഗാജലം, തോയജനയനൻ=വിഷ്ണു. കായം=ശരീരം, മുകുന്ദൻ=ശ്രീകൃഷ്ണൻ.

൪൭-൪൮. കാമിനി=സ്ത്രീ. പാദാംഭോജം=പാദമാകുന്ന താമര. ധീമന്മാർ=ബുദ്ധിമാന്മാർ. വല്ലീഗൃഹങ്ങൾ=വള്ളിക്കുടിലുകൾ. സല്ലീല=കേളി. മല്ലാക്ഷി=സുന്ദരി. സല്ലാപം=സംഭാഷണം. ഹല്ലോഹലം=ആഹ്ലാദം.

൪൯-൫൦. കല്ലോലം=തിരമാല. കൺമുനത്തെല്ല്=കടാക്ഷം. മല്ലായുധൻ=കാമദേവൻ. അഴ=ഒളം. ധമ്മില്ലം=തലമുടിക്കെട്ട്. മല്ലികാ=മുല്ല. അധരം=ചുണ്ട്. ജംഭാരി=ദേവേന്ദ്രൻ. ദംഭം=അഹങ്കാരം. കുചകുംഭം=കുടംപോലെയുള്ള മുല. ജംഭാരിപുത്രന്റെ=അർജ്ജുനന്റെ. മുമ്പിൽപിറന്നവൻ=ജ്യേഷ്ഠൻ.

൫൧-൫൨. വൃകോദരൻ=ഭീമൻ: വിലോകനംചെയ്തും=കണ്ടും: ആധിക്യം=മുഴുപ്പ്: ശ്യാമളം=ഇരുണ്ടനിറമുള്ള. കദളി=വാഴ: കപിവരൻ=കപിശ്രേഷ്ഠൻ:

൫൩-൫൪. ബാല നിലൻ=ഇളംകാറ്റ്: ആലോകനംചെയ്തു=കണ്ടു. കാലാത്മജാനുജൻ=ധർമ്മപുത്രന്റെ അനുജൻ

ഒ൭ ഫ–ഒന്നും. ദനുജർ=രാക്ഷസർ

ഒന്നു ഫ–ഒ൨ം. ശയിച്ചു=കിടന്നു

ഒ൬ ഫ–ഒ൮ം. കണ്ഠീരവം=സിംഹം. പദ്ധതി=വഴി

ഒൻ ഫ–ന്നുഠഠ: ദണ്ഡം=രോഗം

ന്നു൩ ഫ–ന്നുർം പഞ്ചബാണാർത്തി=കാമാർത്തി;

ന്നുന്നു ഫ–ന്നു൨ം: സുയോധനൻ=ദുര്യോധനൻ:

ന്നു൯ ഫ–ന്നുൻം രക്ഷസ്സ്=രാക്ഷസൻ. കാലന്തുർ=കാലപുരി.

ന്നുൻ ഫ–൨൦ം. നിശാചരൻ=രാക്ഷസൻ. നിർമ്മൂലനം=നാശം.

൬ ഫ–൨൩ം താഡിച്ചു–അടിച്ചു.

൩ ഫ–ർം. ചാദപങ്ങൾ–പാദപങ്ങൾ എന്നു തിരുത്തി വായിക്കണം

൧൩ ഫ–൧൨ം ആചിക്കമ്പോൾ–കേൾക്കുമ്പോൾ. വഹ്നി–അഗ്നി

൧൬=൧൮ം. പൃഷ്ഠാഗ്രം=വാലിന്റെ അററം. തരിമ്പില്ല=ഒട്ടുമില്ല.

൮ ഫ-൨ൻം. ഉൽക്കടാടോപം–വലിയ അഹങ്കാരം.

൮ ഫ ഫ-൮൩ം വൈദഗ്ദ്ധ്യം–സാമർത്ഥ്യം

൮൩ ഫ–൮ർം: പംക്തികണ്ഠൻ–ദശരഥൻ

൮൪ ഫ-൮൫ം. പങ്കേരുഹാക്ഷി–സുന്ദരി

൮൭ ഫ–൮ന്നും. ഗണ്ഡസ്ഥലങ്ങൾ–കവിൾത്തടങ്ങൾ

വ്വന്ന൶-വ്വ൬൦. പ്ലവംഗം-കരങ്ങ്. മക്ഷികാ=തേനീച്ച. ധവളം-വെളുത്തതു്. ഹിമാചലം=ഹിമാലയം: കിടാരം=തൊട്ടി

വ്വ൧൶-വ്വവ്വ൦: ശശികല=ചന്ദ്രകല. സട=ജട. പ്രഥുതരം=വളരെ വലിയ. ഉരുതരം=വളരെ വലുതു്. ഉദരം=വയറു്

വ്വവ്വ൶-വ്വൻ൦ ശശിധര=ചന്ദ്രൻ. അംബുധി=സമുദ്രം

വ്വൻ൶-ൻ൦൦. ലക്ഷ്മണപൂർവ്വജൻ=രാമൻ

ൻ൦൶-ൻ൶൦. പാടലസുമവദനൻ=രക്തനിറത്തിലുള്ള മുഖത്തോടുകൂടിയവൻ.

ൻ൶൶-ൻ൨൦. മൂർദ്ധാവു്=ശിരസ്സ്. മാർത്താണ്ഡൻ=സൂര്യൻ

ൻ൨൶-ൻ൩൦: ആമോദം=സന്തോഷം

ൻ൪൶-ൻ൩൦. ഭാർഗ്ഗവരാമൻ=പരശുരാമൻ

ൻന൶-ൻ൬൦ സൌമിത്രി=ലക്ഷ്മണൻ. പാദുകം=ചെരിപ്പു്

ൻ൬൶-ൻ്വ൦. ദലനം ചെയ്തു=പിളർന്നു

ൻ്വ൶-ൻൻ൦. ദശഗ്രീവൻ=രാവണൻ

൶൦൩൶-൶൦൬൦. സായകം=ശരം. അമരർകോൻ=ദേവേന്ദ്രൻ.

൶൦൬൶-൶൦വ്വ൦. മഖം=യാഗം

൨൦൨൦ പുഷ്കരണി=താമരപ്പൊയ്ക.

൨൦ർ൦-൨൦൪൦. ഭൃംഗം=വണ്ടു്. സരസീരുഹം=താമര.

൧൦൩. ഐരാവതം=നാൽക്കൊമ്പനാന

൧൦൪. ൧൦൫. ശംഖസഖൻ=കുബേരൻ

൧൧൦-൧൧൩. ദിക്കരികൾ=അഷ്ടദിഗ്ഗജങ്ങൾ.

ഇളാബിള-കുബേരന്റെ മാതാവിന്റെ പേര്.

൧൧൭-൧൮. സംഗരം-യുദ്ധം.

---



